# ആധുനികമലയാളഗദ്യത്തിന്റെ ആദ്യമാതൃകകൾ

അഥവാ

## വൈയാകരണൻ ഗീവർഗ്ഗീസുകത്തനാരും അദ്ദേഹത്തിന്റെ ഗദ്യകൃതികളും.

(ചിത്രമെഴുത്തു കെ. എം. വറുഗീസ്)

III

4. ഉപന്യാസങ്ങൾ—കത്തനാർ അവർകളുടെ ഉപന്യാസങ്ങൾ അക്കാലത്തെയും ഇക്കാലത്തെയും വിദഗ്ദ്ധന്മാരുടെ പ്രശംസയ്ക്കും പ്രശംസയ്ക്കും പാത്രീഭവിച്ചിട്ടുള്ളവയാണ്. സ്വാതന്ത്ര്യവും ധീരവുമായ ഒരു വിചാരഗതി അവയിൽ സ്പഷ്ടപ്രതിഫലിച്ചിട്ടുള്ളതായി കാണാം. സ്വന്തം യുക്തിയും, സ്വന്തം നിരീക്ഷണവും, സ്വന്തം അഭിപ്രായവുംകൊണ്ട് അദ്ദേഹത്തിന്റെ ഉപന്യാസങ്ങൾ ഓരോന്നുംതന്നെ അനന്യസാധാരണത്വത്തോടുകൂടി പ്രകാശിക്കുന്നു. അവയിലെ ഭാഷ പ്രസന്നവും ലളിതവുമത്രെ. പ്രൗഢവിഷയങ്ങളെ ലളിതമായും സംക്ഷിപ്തമായും വിവരിച്ച് ഒന്നാം വായനയ്ക്കുതന്നെ ആശയം സുവ്യക്തമാകത്തക്ക ഒരു ഭാഷാസാമർത്ഥ്യം അദ്ദേഹത്തിനുണ്ടായിരുന്നു. 1040-ാമാണ്ടത്തെ മകരം ലക്കം വിദ്യാസംഗ്രഹം മാസികയിൽ "ഭൂമി ഉരുണ്ടതാവുന്നു" എന്ന തലക്കെട്ടിൽ അദ്ദേഹം എഴുതിയ ഉപന്യാസത്തിൽനിന്നു മാതൃകയ്ക്കായി ഒരു ഭാഗം താഴെ ചേർക്കുന്നു. "സകല വസ്തുക്കളുടെയും സ്വാഭാവികമായ രൂപം ഉരുണ്ടതാവുന്നു. വിവിധമായ രൂപങ്ങളോടുകൂടിയ വസ്തുക്കൾകൊണ്ടു ഭൂമി നിറഞ്ഞിരിക്കുമ്പോൾ ഈ വാക്ക് എങ്ങനെ ശരിയാകും എന്നു ചിലർക്കു തോന്നുമായിരിക്കും. എന്നാൽ മറ്റു രൂപങ്ങൾ വിശേഷാൽ ചില കാരണങ്ങൾ ഉണ്ടായിട്ടു വരുന്നതാകുന്നു. സ്വയമായി ഉണ്ടാവുന്ന രൂപം ഗോളംതന്നെ. ജലത്തുള്ളികൾ എല്ലായ്പോഴും ഉരുണ്ടാവുന്നു. പൊൻ, വെള്ളി മുതലായ ലോഹാദികൾ മൂശയിലിട്ട് ഉരുക്കി താനേയിരുന്ന് ആറിക്കട്ടുന്നാൽ ഉരുണ്ടിരിക്കും. വെടിവെക്കുന്നതിനുള്ള ചില്ലുകൾ മണ്ണിപോലിരിക്കുന്നതു തല്ലിയുരുട്ടീട്ടല്ല; ഉരുക്കി ഒഴിക്കുന്നതിനാൽ താനെ അങ്ങനെ വന്നുകൊള്ളുന്നതാകുന്നു. പിന്നെയും ആകാശത്തിൽ സഞ്ചരിക്കുന്ന ജ്യോതിസ്സുകളിൽ സൂര്യചന്ദ്രന്മാരുടെ രൂപം നമുക്കു വെറും കണ്ണിന്റെ കാഴ്ചകൊണ്ടും ഗ്രഹിക്കാവുന്നതാകുന്നു..........ഭൂമിയിൽ ഏതെങ്കിലും ഒരു സ്ഥലത്തുനിന്നു തെക്കോട്ടോ, വടക്കോട്ടോ പ്രയാണം ചെയ്താൽ മാനത്തിൽ കാണുന്ന നക്ഷത്രങ്ങളിൽ മുൻവശത്തുള്ളവ കുറയശ്ശ ഉയർന്നുവരികയും പുറവശത്തുള്ളവ അതിൻവണ്ണം താണുപോകയും ചെയ്യുന്നതു കാണാം. വിവരപ്പെട്ടതെന്നാൽ, കാറുമേഘമില്ലാതെ നല്ല തെളിവായിരിക്കുന്ന ഒരു രാത്രിയിൽ തിരുവനന്തപുരത്തു നക്ഷത്രബംഗ്ലാവിൽനിന്ന് ഒരുത്തൻ നേരെ വടക്കോട്ടു നോക്കിയാൽ ധ്രുവൻ എന്നു പേരായ നക്ഷത്രം എട്ടര അക്ഷാംശം ഉയരത്തിൽ നിൽക്കുന്നതു കാണാം. ഇത് അത്ര നല്ലവണ്ണം തെളിഞ്ഞു കാണ്മാൻ തക്കവണ്ണം വലിപ്പമുള്ളതല്ല എങ്കിലും വലിയ സപ്തർഷികൾ എന്നു പേരായ സംഖ്യയിൽ രണ്ടു ശോഭയേറിയ നക്ഷത്രം ഇതിനു നേരെ ഏകദേശം 30 അക്ഷാംശം അകലെ നില്പുള്ളതാകകൊണ്ട് അവ ചക്രവാളത്തിനു മേലുള്ളപ്പോൾ അവയുടെ ചൊവ്വു പിടിച്ചു നോക്കിക്കൊണ്ടാൽ ഇതിങ്കൽ ദൃഷ്ടി ചെന്നെത്തുന്നതാകുന്നു. ഇവ എല്ലായ്പോഴും ധ്രുവനു നേരെ ചൂണ്ടുന്നതുകൊണ്ട് അവയാൽ തെക്കുവടക്ക് എളുപ്പത്തിൽ നിശ്ചയിക്കാവുന്നതാകുന്നു.........." "ഭൂമി ഒരു ഗോളമാകകൊണ്ട് അതിനു ചുറ്റുമുള്ള ഒരു വൃത്തത്തിനു 360 ഇലിയും (ഡിഗ്രി എന്ന ഇംഗ്ലീഷുപദത്തിനാണു കത്തനാർ അവർകൾ ഇലി എന്ന മലയാളവാക്കു പ്രയോഗിച്ചിട്ടുള്ളത്.) ഓരോ അർദ്ധവൃത്തത്തിനു 180 ഇലിയും, ഓരോ പാദവൃത്തത്തിനു 90 ഇലിയും ഉണ്ട്. അതുകൊണ്ടു മദ്ധ്യരേഖ മുതൽ മുനവരെ 90 ഇലിയുണ്ട്. എന്നാൽ ഭൂമിയുടെ ഉപരിഭാഗത്തുള്ള ഓരോ സ്ഥലത്തിന്റെ കിടപ്പു നിശ്ചയിക്കുന്നതു മദ്ധ്യരേഖയിൽനിന്ന് അത് ഇത്ര ഇലി വടക്ക്, അല്ലെങ്കിൽ ഇത്ര ഇലി തെക്ക് എന്നു നിശ്ചയം പറയുന്നതിനാലാകുന്നു. എങ്ങനെയെന്നാൽ കൊച്ചി എന്ന സ്ഥലം മദ്ധ്യരേഖയിൽനിന്നു 10 ഇലി വടക്കാകുന്നു. കൽക്കത്താ 23. ലണ്ടൻ 51 1/2. ഒരു ദിക്കിന്റെ പരിണാഹദൂരം എന്നു പറയുന്നതും ഇതുതന്നെ. ദൃഷ്ടാന്തം, കൊച്ചി 10 ഇലി വടക്കെ പരിണാഹദൂരത്താകുന്നു. മദ്രാസ് 13. ലണ്ടൻ 51 1/2. കൽക്കത്താ 23."

കോളവർമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്ക് 20 തിരുവയസ്സു പ്രായമുള്ളപ്പോൾ—അതായത് അവിടുന്നു ബുക്കുകമ്മറ്റിപ്രസിഡന്റ് ഉദ്യോഗം കൈയേൽക്കുന്നതിനു രണ്ടു വർഷം മുമ്പു ഗീവറുഗീസുകത്തനാർ അവർകൾ ധനതത്വശാസ്ത്രസംബന്ധമായി എഴുതീട്ടുള്ള "കൊഴുമുതലാണ്മ" എന്ന ഉപന്യാസത്തിൽനിന്ന് അദ്ദേഹത്തിന്റെ ഉപന്യാസഭാഷാരീതി കാണിപ്പാനായി ഒരു ഭാഗം താഴെ ഉദ്ധരിക്കാം.

"എന്നാൽ ഇപ്പോൾ ഒരു പന്തീരാണ്ടായിട്ട് അധികവില വന്നിരിക്കുന്നതു വസ്തുക്കളുടെ വിലക്കൂട്ടൽകൊണ്ടല്ല നാണയങ്ങളുടെ വിലകുറച്ചൽകൊണ്ടാകുന്നു എന്നു നിശ്ചയിക്കുന്നതിനു നല്ല ന്യായമുണ്ട്. ചില കാലങ്ങളിൽ കൃഷിപ്പിഴകൊണ്ടു ധാന്യങ്ങൾ ചുരുക്കമായിത്തീരുമ്പോൾ അവെക്കു വിലക്കൂടുന്നതാകുന്നു. [illegible]ങ്ങനെയുണ്ടാകുന്ന കൂട്ടൽ ഏറെ നാളേക്കു നിലനിൽക്കുന്നതല്ല. പിറ്റെയാണ്ടിൽ കൃഷി നല്ലവണ്ണം വിളയുമ്പോൾ പണ്ടത്തെപ്പട്ടതിയിൽതന്നെ തിരികെ വരുന്നതുമാകുന്നു. എന്നാൽ ഇപ്പോൾ വന്നിരിക്കുന്ന വിലക്കൂട്ടൽ കുറയക്കാണമായിട്ടും അങ്ങനെതന്നെ നിൽക്കുന്നതാകയാൽ ആയതിന്റെ കാരണം മേല്പറഞ്ഞതല്ലെന്നു നിശ്ചയിക്കാം. പിന്നെ അതിന്റെ കാരണം എന്ത്? വസ്തുക്കളുടെ വിലക്കു സാക്ഷാൽ, കൂട്ടൽ ഇല്ലാതിരിക്കെ അവയുടെ വിലയെ അളക്കുന്ന നാണയങ്ങൾക്കു വില കുറച്ചൽ വന്നാലും വസ്തുക്കൾക്കു വില കൂടിയപ്രകാരം തോന്നുന്നതാകുന്നു. എന്തെന്നാൽ നമ്മുടെ ചുറ്റുമുള്ള വസ്തുക്കൾ സ്ഥിരമായിരിക്കെ നാം മാറുമ്പോൾ അവക്കു മാറ്റം വരുന്നപ്രകാരം നമ്മുടെ കാഴ്ചക്കു തോന്നുന്നതാകുന്നു. നാം ഒരു വള്ളത്തിൽ വടക്കോട്ടു പോകുമ്പോൾ നമ്മുടെ ഇരുവശത്തുമുള്ള കരകൾ വൃക്ഷാദികളോടുകൂടെ തെക്കോട്ടു പോകുന്നതുപോലെ നമുക്കു തോന്നുന്നു. അപ്രകാരം നാണയങ്ങൾക്കു വില കുറഞ്ഞുവന്നാൽ വസ്തുക്കൾക്ക് അതുപ്പോലെ വില കൂടിയപ്രകാരം കാണപ്പെടും. എന്നാൽ നാണയങ്ങൾക്കു വിലക്കുറവു വരുന്നത് എങ്ങനെ? അവയുടെ തൂക്കത്തിലും മാറ്റിലും വ്യത്യാസം വരുത്തുമ്പോൾ തന്നെയല്ല, അവയുടെ സാധനങ്ങളാകുന്ന പൊൻ, വെള്ളികൾക്കു വിലെക്കുറെച്ചൽ വരുമ്പോഴും അങ്ങനെ വരുന്നതാകുന്നു. നാണയങ്ങൾക്കു വിലയുള്ളത് അവയിന്മേൽ രാജമുദ്രയുള്ളതിനാൽ ആകുന്നു എന്നും, അവയുടെ സാധനങ്ങളായിരിക്കുന്ന പൊൻ വെള്ളികൾക്കു വില വന്നത് അവയുടെ വിലകൊണ്ടാകുന്നു എന്നും പലേക്കും ഒപ്പോൾ വിചാരിക്കുന്നുണ്ടായിരിക്കാം. എന്നാൽ അത് അബദ്ധംതന്നെ. കാഴ്ചം നേരെ മറിച്ചാകുന്നു. എന്തെന്നാൽ പൊൻ വെള്ളികളുടെ വിലകൊണ്ടും അവയുടെ വിലപ്രകാരവുമാകുന്നു, നാണയങ്ങൾക്കു വില വരുന്നതു. രാജമുദ്രകൊണ്ടാകുന്നു എങ്കിൽ അതു പവനിന്മേലും രൂപാമേലും തുട്ടിന്മേലും ഒരുപോലെയുള്ളതാകയാൽ എല്ലാത്തിനും വില ഒന്നായിരിപ്പാൻ ന്യായമുണ്ട്. എന്നാൽ അത് അങ്ങനെ വരുന്നില്ലല്ലോ. ആകയാൽ രാജമുദ്രകൊണ്ടുള്ള സാദ്ധ്യം മാറ്റും പണവിടയും നിശ്ചയപ്പെടുത്തുന്നതു മാത്രമാകുന്നു എന്ന് അറിഞ്ഞുകൊള്ളണം. വസ്തുക്കളുടെ വില അവയുടെ സാക്ഷാലുള്ള ഉപകാരംപോലെയല്ല അവ കിട്ടുന്നതിനുള്ള പ്രയാസംപോലെയാകുന്നു. ഇരുമ്പുലോഹാദികളിലേക്കു മനുഷ്യന് ഉപകാരം ഏറിയതുതന്നെ എങ്കിലും അത് എളുപ്പത്തിൽ കിട്ടുന്നതാകയാൽ എല്ലാററിലേക്കും വില കുറഞ്ഞതായിരിക്കുന്നു. വായു കഴിഞ്ഞാൽ വെള്ളത്തെക്കാൾ ആവശ്യമായിട്ടു മനുഷ്യർക്കു മറ്റൊന്നുമില്ല. എങ്കിലും അതിനോളം വിലയില്ലാത്തതായിട്ടു പിന്നൊന്നുമില്ലല്ലോ." (1040 മീനം. പുസ്തകം 4. ലക്കം 1. പുറം 150.)

(തുടരും)